

വിശകലനം / കെ. രാജേശ്വരി

# ദൽഹിയിലേക്ക്, ലക്നോ വഴി

**തെരഞ്ഞെടുപ്പിനുശേഷം എന്തുകൊണ്ട് മുലായംസിംഗിനും രാജ്നാഥ്സിംഗിനും കൈകോർത്തുകൂടാ? പാമേഴ്സ്റ്റൻ പ്രഭു പറഞ്ഞതാണ് ശാശ്വത സത്യം: രാഷ്ട്രീയത്തിൽ സ്ഥിരം ശത്രുക്കളോ മിത്രങ്ങളോ ഇല്ല, സ്ഥായിയായ താൽപര്യങ്ങളേയുള്ളൂ.**

**പോ**യവാരം കോൺഗ്രസ് ഹൈക്കമാൻറിനു കയ്പേറിയതായിരുന്നു. ഉത്തർപ്രദേശ് മന്ത്രിസഭയെ അട്ടിമറിക്കാനുള്ള അവസാന ശ്രമവും പരാജയപ്പെട്ടു. ഫെബ്രുവരി 26ന് മുലായംസിംഗ് വിധാൻസഭയിൽ പുഷ്പംപോലെ വിശ്വാസവോട്ടു നേടി.

ഫെബ്രുവരി 27ന് മൂന്നു സംസ്ഥാനങ്ങളിലെ വോട്ടുപെട്ടി തുറന്നപ്പോൾ വീണ്ടും തിരിച്ചടി. പഞ്ചാബിലും ഉത്തരഖണ്ഡിലും പാർട്ടി അധികാരഭ്രഷ്ടരായി. മണിപ്പൂരിൽ കഷ്ടി പിടിച്ചുകയറി. കുനിന്മേൽ കുരുവെന്നപോലെ ക്വത്റോച്ചി പ്രശ്നം വീണ്ടും ഉയർന്നുവന്നു. പാർലമെൻറിൽ ബഹളം, പ്രതിപക്ഷത്തിൻെറ ബഹിഷ്കരണം, മാധ്യമങ്ങളുടെ പരിഹാസം. ജകപൊക.

പഞ്ചാബിലെയോ ഉത്തരഖണ്ഡിലെയോ തെരഞ്ഞെടുപ്പ് ഫലങ്ങൾ അപ്രതീക്ഷിതമല്ല. കർണേജപന്മാരും തിരുമുമ്പിൽ സേവക്കാരുമായ ഏതാനും സോണിയാഭൃത്യരും വയറ്റുപിഴപ്പു പ്രസ്ഥാനക്കാരായ ഒന്നോ രണ്ടോ അഭിപ്രായവോട്ടെടുപ്പുകാരുമല്ലാതെ ആരും അഹിംസാപാർട്ടി അധികാരത്തിൽ തിരിച്ചെത്തുമെന്ന് പ്രതീക്ഷിച്ചിട്ടില്ല. പഞ്ചാബിൽ അകാലി-ബി.ജെ.പി സഖ്യം; ഉത്തരഖണ്ഡിൽ ബി.ജെ.പി തനിയെ. തെരഞ്ഞെടുപ്പ് പ്രഖ്യാപനത്തിനുമുമ്പുതന്നെ ചിത്രം വ്യക്തം.

തെരഞ്ഞെടുപ്പിനുമുമ്പ് എതിരാളികളും ഇപ്പോൾ കോൺഗ്രസുകാരും (ബ്രൂട്ടസിൻെറ റോളിൽ *മലയാള മനോരമ* തന്നെയും) പ്രചരിപ്പിക്കുംപോലെ അമരീന്ദർ സിംഗിൻെറ ദുർഭരണംകൊണ്ടാണോ പഞ്ചാബിൽ അഹിംസാപാർട്ടി തോറ്റത്? ഒരിക്കലുമല്ല. 1997–2002 കാലത്തെ ബാദൽ ഭരണത്തേക്കാൾ, 1992–97 കാലഘട്ടത്തിലെ ബിയാന്ത്സിംഗ്, ഹർചരൺസിംഗ്, രജീന്ദർകൗർ ഭരണത്തേക്കാൾ എത്രയോ ഭേദമായിരുന്നു അമരീന്ദ്ര ഭരണം. സത്യത്തിൽ പ്രതാപ്സിംഗ് കെയ്റോണിനുശേഷം പഞ്ചാബ് കണ്ട ഏറ്റവും പ്രഗല്ഭനായ മുഖ്യമന്ത്രിയാണ് അമരീന്ദർസിംഗ്.

പിന്നെ, അമരീന്ദർ സിംഗല്ല അഗസ്റ്റസ് സീസറാണെങ്കിലും രണ്ടാമതൊരിക്കൽ ജയിപ്പിക്കില്ല, പഞ്ചാബിലെ പ്രബുദ്ധ വോട്ടർമാർ. 1966ൽ ഇപ്പോൾ കാണുന്ന പഞ്ചാബ് സംസ്ഥാനം രൂപംകൊണ്ടതുമുതൽ ഇന്നുവരെ അതാണ് അവസ്ഥ. കഴിഞ്ഞ തവണ കോൺഗ്രസ്, ഇത്തവണ അകാലിദൾ, അടുത്തതവണ വീണ്ടും കോൺഗ്രസ്...

അഞ്ചുവർഷം ഭരിച്ച പാർട്ടി വീണ്ടും തെരഞ്ഞെടുപ്പ് ജയിച്ച് അധികാരത്തിൽ വരുകയെന്നത് ബംഗാളിലല്ലാതെ ഒരിടത്തും ക്ഷിപ്രസാധ്യമല്ല. ദിഗ്വിജയ്സിംഗ് (1998), ചന്ദ്രബാബുനായിഡു (1999), റബ്റി ദേവി (2000), ഷീലാദീക്ഷിത് (2003), നരേന്ദ്ര മോഡി (2004), നവീൻ പട്നായിക് (2004), തരുൺ ഗൊഗോയ് (2006) എന്നിങ്ങനെ അപൂർവം പ്രതികളേ സമീപകാലത്ത് ജയം ആവർത്തിച്ചിട്ടുള്ളൂ. ഇവരിൽ ഭരണത്തിൻെറ മേന്മകൊണ്ട് ജയിച്ചത് ഷീല മാത്രം. പ്രതിപക്ഷത്തെ അനൈക്യമാണ് റബ്റിയെയും ഗൊഗോയിയെയും തിരിച്ചുകൊണ്ടുവന്നത്. എതിരാളികളുടെ അമിത ആത്മവിശ്വാസം ദിഗ്വിജയിനു തുണയായി. സാമുദായിക വികാരം ആളിക്കത്തിച്ച് മോഡി നേടി. ലോക്സഭ-അസംബ്ലി തെരഞ്ഞെടുപ്പുകൾ ഒരുമിച്ച് നടത്തിയതുകൊണ്ടാണ് നായിഡുവും പടനായകനും യുദ്ധം ജയിച്ചത്.

ഇനി, മാധ്യമങ്ങൾ പ്രചരിപ്പിക്കുംവിധം മാരകമാണോ പഞ്ചാബിലെ പരാജയം? ഭരണവിരുദ്ധ വികാരം, വിലക്കയറ്റം, വിമതശല്യം, അകാലി-ബി.ജെ.പി സഖ്യത്തിൻെറ ചിട്ടയായ പ്രചാരണം എന്നിവയൊക്കെയുണ്ടായിട്ടും തെരഞ്ഞെടുപ്പ് നടന്ന 118ൽ 44 സീറ്റ് ജയിക്കാൻ കോൺഗ്രസിന് സാധിച്ചു. (ഉമ്മൻചാണ്ടിയുടെ അനുപമ നേതൃത്വത്തിൻകീഴിൽ പാർട്ടിക്ക് കേരളത്തിൽ ലഭിച്ചത് 24 സീറ്റാണെന്ന് ഓർക്കണം). അകാലിദളിന് ഒറ്റക്ക് ഭൂരിപക്ഷമില്ല. എസ്.ജി.പി.സി മുൻ അധ്യക്ഷ ജാഗിർ കൗറും ലോക്സഭാ ഡെപ്യൂട്ടി സ്പീക്കർ ചരൺജിത് സിംഗ് അട്വാളിൻെറ മകൻ ഇന്ദർ ഇക്ബാൽ സിംഗുമടക്കം പല പ്രമാണിമാരും തോൽക്കുകയും ചെയ്തു. അമരീന്ദറിന് സന്തോഷിക്കാൻ പിന്നെയുമുണ്ട് സംഗതി –പാർട്ടിയിലെ മുഖ്യഎതിരാളിയും പി.സി.സി പ്രസിഡൻറുമായ ഷം

ഷേർസിംഗ് ഡങ്ങോ തോറ്റുപോയി!

ഉത്തരഖണ്ഡിലെ സ്ഥിതിയും വളരെ വ്യത്യസ്തമല്ല. ഉത്തരഖണ്ഡ് സംസ്ഥാന രൂപവത്കരണത്തിന് മുൻകൈയെടുത്തത് ബി.ജെ.പിയാണ്. അവർക്ക് നല്ല സ്വാധീനമുള്ള പ്രദേശം. നിത്യാനന്ദസ്വാമിയുടെയും ഭഗത്സിംഗ് കോഷിയാരിയുടെയും ഭരണത്തിന്റെ ഗുണംകൊണ്ടുമാത്രമാണ് കഴിഞ്ഞ തവണ കോൺഗ്രസ് നേടിയത്. മുഖ്യമന്ത്രി എൻ.ഡി. തിവാരിയും പി.സി.സി പ്രസിഡൻറ് ഹരീഷ് റാവത്തും ഗ്രൂപ്പ് കളിച്ച് സുയിപ്പാക്കി. ജനവിധി മുൻകൂട്ടിക്കണ്ട് രണ്ടുപേരും ഗോദയിലിറങ്ങാതെ മപ്പടിച്ചു നിന്നു. ഇതൊക്കെയായിട്ടും ബി.ജെ.പിക്ക് കേവലഭൂരിപക്ഷം നേടാനായില്ല. പ്രാദേശിക കക്ഷിയുടെയും സ്വതന്ത്രരുടെയും പിന്തുണയോടെ സർക്കാറുണ്ടാക്കാമെന്നു മാത്രം. നിത്യാനന്ദസ്വാമി തോറ്റു, കോഷിയാരി ജയിച്ചു. ബി.ജെ.പിക്ക് 34 സീറ്റ് കിട്ടിയപ്പോൾ കോൺഗ്രസിന് 21 എണ്ണം ജയിക്കാനായി. തെഹ്‌രി ഗഡ്‌വാൾ ലോക്സഭാ മണ്ഡലം ബി.ജെ.പിയിൽനിന്ന് തിരിച്ചുപിടിക്കുകയും ചെയ്തു.

ബി.ജെ.പിക്ക് തൽക്കാലം സന്തോഷിക്കാൻ വകയുണ്ട്. ബീഹാറിലെ ലാലു-റബ്റി നിഗ്രഹത്തിനും കർണാടകത്തിലെ ഗൗഡാപരിണയത്തിനുംശേഷം വീണ്ടും ഒരു അനർഘ നിമിഷം. ഉത്തരഖണ്ഡിൽ സ്വന്തം സർക്കാർ. മൽസരിച്ച 23 സീറ്റിൽ 19ഉം ജയിച്ചു എന്നതിലൊതുങ്ങുന്നില്ല പഞ്ചാബിന്റെ മാധുര്യം. ഉമാഭാരതി നിറുത്തിയ 33 പേർക്കും ജാമ്യസംഖ്യ നഷ്ടമായി; ഒറ്റക്ക് ഭൂരിപക്ഷമില്ലാത്തതുകൊണ്ട് അകാലിദളിന് ബി.ജെ.പിയെ അവഗണിക്കാനുമാവില്ല.

പ്രസക്തമായ മറ്റൊരു കാര്യം. 2008 നവംബറിൽ നടക്കാനിരിക്കുന്ന തെരഞ്ഞെടുപ്പിൽ ബി.ജെ.പിയുടെ സ്ഥിതി എന്തായിരിക്കും? രാജസ്ഥാനിൽ വസുന്ധര രാജസിന്ധ്യയോ മധ്യപ്രദേശിൽ ശിവരാജ് സിംഗ് ചൗഹാനോ ഛത്തീസ്ഗഢിൽ രമൺസിംഗോ തിരിച്ചുവരുമോ?

ബി.ജെ.പിക്ക് ഇപ്പോൾ കഴിഞ്ഞത് ക്വാർട്ടർ ഫൈനലാണ്. വരുന്ന ഏപ്രിലിൽ ഉത്തർപ്രദേശാണ് സെമി; 2009 ഏപ്രിലിലെ ലോക്സഭാ തെരഞ്ഞെടുപ്പ് ഫൈനൽ. 2004ൽ കൈവിട്ടുപോയ കേന്ദ്രഭരണം തിരിച്ചുപിടിക്കണം, ചെങ്കോട്ടയിൽ കാവിക്കൊടി പാറിക്കണം.

ദൽഹിയിലേക്കുള്ള രാജപാത ലക്നോവിലൂടെയാണെന്നതു സുവിദിതം. പണ്ഡിറ്റ് നെഹ്റു മുതൽ ചന്ദ്രശേഖർ വരെയുള്ളവർ യു.പിയുടെ വീരപുത്രന്മാർ. ഗ്വാളിയോറിൽ കളിച്ചുവളർന്ന വാജ്പേയി പോലും ലക്നോവിൽനിന്ന് ജയിച്ചാണ് പ്രധാനമന്ത്രിയായത്.

ഉത്തരഖണ്ഡോ ഛത്തീസ്ഗഢോ പോലെ ചെറു സംസ്ഥാനമല്ല, ഉത്തർപ്രദേശ്. ലോക്സഭയിലേക്ക് എൺപതും രാജ്യസഭയിലേക്ക് മുപ്പത്തൊന്നും മെമ്പർമാരെ തെരഞ്ഞെടുത്തയക്കുന്ന, 403 അസംബ്ലി മണ്ഡലങ്ങളുള്ള ബഡാബങ്കാളൻ സംസ്ഥാനം. രാജസ്ഥാനിലെയോ ഗുജറാത്തിലെയോപോലെ കോൺഗ്രസുമായി നേർക്കുനേർ പോരാട്ടവുമല്ല. ഓരോ മണ്ഡലത്തിലും ബഹുകോണ മൽസരം. പ്രബലരായ എതിരാളികൾ. സാമുദായിക സമവാക്യങ്ങൾ നിർണായകം. മഹാരാഷ്ട്രയിലും ബീഹാറിലും ഒറീസയിലുമുള്ളപോലെ ശക്തരായ സഖ്യകക്ഷികളുമില്ല. ഒറ്റക്കുതന്നെ പൊരുതണം.

മുരളി മനോഹർ ജോഷിയുടെയും രാജ്നാഥ്സിംഗിന്റെയും മാതൃസംസ്ഥാനമാണ് ഉത്തർപ്രദേശ്. കൊലകൊമ്പന്മാരായ നേതാക്കൾ വേറെയുമുണ്ട് -ലാൽജി ഠണ്ഡൻ, കൽരാജ് മിശ്ര, കേസരിനാഥ് ത്രിപാഠി, വിനയ് കത്യാർ. ചെറിയൊരിടവേളക്കുശേഷം തിടമ്പേറ്റുന്നത് കല്യാൺസിംഗ്. മുമ്പ് മൂന്നുതവണ മുഖ്യമന്ത്രിയായ ദേഹം. മെയ്യുകണ്ണാക്കിയ അഭ്യാസി. ബി.ജെ.പിയിലെ കരുണാകരൻ എന്നുപറഞ്ഞാൽ തെറ്റില്ല.

രാമതരംഗം ആഞ്ഞടിച്ച 1991ലാണ് ബി.ജെ.പി ആദ്യം അധികാരത്തിലേറിയത്. അത്തവണ ഒറ്റക്ക് ഭൂരിപക്ഷം കിട്ടി. അയോധ്യയിൽ പള്ളിപൊളിച്ചപ്പോൾ മന്ത്രിസഭയും പൊളിഞ്ഞു. 1993ൽ ഏറ്റവും വലിയ ഒറ്റക്കക്ഷിയായെങ്കിലും കേവല ഭൂരിപക്ഷം കിട്ടിയില്ല. 1996ൽ ബി.എസ്.പിയുമായി കൂട്ടുമന്ത്രിസഭയുണ്ടാക്കി. മായാവതി പിന്തുണ പിൻവലിച്ചപ്പോൾ ബി.എസ്.പിയെയും കോൺഗ്രസിനെയും നെടുകെ പിളർത്തി ഭൂരിപക്ഷമുണ്ടാക്കി. ഗവർണർ രമേശ് ഭണ്ഡാരി മന്ത്രിസഭയെ അട്ടിമറിച്ചപ്പോൾ കോടതിയിൽനിന്ന് അനുകൂല ഉത്തരവുവാങ്ങി അധികാരത്തിൽ തിരിച്ചെത്തി. 2000മാണ്ടിൽ സമാജ്‌വാദി, ബഹുജൻസമാജ് പാർട്ടികൾക്കു പിന്നിൽ മൂന്നാംസ്ഥാനത്തേക്ക് തള്ളപ്പെട്ടു.

2004ലെ പാർലമെൻറ് തെരഞ്ഞെടുപ്പിൽ സ്ഥിതി പരിതാപകരമായി. എസ്.പിക്ക് മുപ്പത്തഞ്ചും ബി.എസ്.പിക്ക് പത്തൊമ്പതും സീറ്റ് കിട്ടിയപ്പോൾ ബി.ജെ.പിക്ക് പത്തിടത്തേ ജയിക്കാനായുള്ളൂ. ഒമ്പത് സീറ്റ് കിട്ടിയ കോൺഗ്രസിനേക്കാൾ അൽപം ഭേദം. മുരളി മനോഹർ ജോഷിയും വിനയ് കത്യാറും തോറ്റു തുന്നംപാടിയപ്പോൾ വാജ്പേയി ലക്നോവിലും കല്യാൺസിംഗ് ബുലന്ദ്ഷഹറിലും വിഷമിച്ചു ജയിച്ചു.

ഇത്തവണ പക്ഷേ സ്ഥിതിഗതികൾ വ്യത്യസ്തമാണ്. മുലായംസിംഗിന്റെ ജനപ്രീതി മങ്ങിക്കഴിഞ്ഞു. ഭരണവിരുദ്ധ വികാരം ശക്തം, പ്രകടം. സാമുദായിക ലഹളകൾ, ക്രമസമാധാനത്തകർച്ച, വിലക്കയറ്റം, അഴിമതി, കൊടുകാര്യസ്ഥത -ജനത്തിനു പൊറുതി മുട്ടി. കൂനിന്മേൽ കുരുവെന്നപോലെ സുപ്രീംകോടതി വിധികൾ. കാലുമാറ്റക്കാരായ എം.എൽ.എമാരെ അയോഗ്യരാക്കി അവിഹിതമായി സ്വത്തു സമ്പാദിച്ച കേസ് സി.ബി.ഐക്ക് വിട്ടു. മുസ്ലിംകൾക്കോ പിന്നാക്ക ഹിന്ദുക്കൾക്കോ മുലായമിനോട് പഴയ മമതയില്ല. മുസ്ലിം വോട്ടുബാങ്കിൽ കൈയിട്ടുവാരാൻ ബി.എസ്.പിയും യാദവേതര പിന്നാക്കക്കാരെ തിരിച്ചുപിടിക്കാൻ ബി.ജെ.പിയും ആഞ്ഞുപിടിക്കും. ദലിതരുടെ വോട്ട് പ്രതീക്ഷിക്കയേ വേണ്ട. ബ്രാഹ്മണരെയും രജപുത്രരെയും വശീകരിക്കാൻ മുലായം സിംഗ് പല കോമാളിവേഷവും അണിയുന്നുണ്ട്. ഫലം നാസ്തി. അമർസിംഗിന്റെ പണക്കൊഴുപ്പും അമിതാഭ്, ജയ, അഭിഷേക് ബച്ചന്മാരുടെ താരശോഭയും ഐശ്വര്യ, ജയപ്രദമാരുടെ തൊലിമിനിപ്പും കൊണ്ടുമാത്രം ഉത്തർപ്രദേശിന്റെ ഭരണം നിലനിറുത്താൻ കഴിയുകയില്ല. സമാജ്‌വാദി പാർട്ടി രണ്ടാംസ്ഥാനത്തേക്കോ മൂന്നാംസ്ഥാനത്തേക്കോ തള്ളപ്പെടുക എന്നേ അറിയാനുള്ളൂ.

എസ്.പി ചീഞ്ഞാൽ ബി.എസ്.പിക്ക് വളം എന്നാണ് ശാസ്ത്രം. പട്ടികജാതിക്കാരാണ് ബഹുജൻസമാജിന്റെ സുശക്ത വോട്ടുബാങ്ക്. മുലായമിനെ വിട്ടുപോകുന്ന മുസൽമാന്മാരുടെ കാവൽമാലാഖ മായാവതി. ബ്രാഹ്മണർക്കും ക്ഷത്രിയർക്കുമൊക്കെ വാരിവലിച്ചു സീറ്റുകൊടുക്കും. റൊക്കം പണം കൊടുക്കണമെന്ന് മാത്രം. തെരഞ്ഞെടുപ്പിനുശേഷം ഏറ്റവുമടുത്ത മുഹൂർത്തത്തിൽ ഇക്കൂട്ടർ മറുകണ്ടം ചാടും. കൂറുമാറ്റ നിരോധ നിയമമൊന്നും ഉത്തർപ്രദേശിൽ പ്രസക്തമല്ല.

ബഹൻജി ഇത്തവണ വലിയ ആവേശത്തിലാണ്. ഏറ്റവും വലിയ ഒറ്റക്കക്ഷി ബി.എസ്.പി, ഭൂരിപക്ഷം കിട്ടിയാലും ഇല്ലെങ്കിലും മുഖ്യമന്ത്രി മായാവതി. തെരഞ്ഞെടുപ്പിനുമുമ്പ് ആരോടും ധാരണയില്ല, വോട്ടെണ്ണലിനുശേഷം ആരോടും സഖ്യമാകാം. കോൺഗ്രസിനോ ബി.ജെ.പിക്കോ പതിത്വമില്ല.

കോൺഗ്രസിന്റെ കാര്യം പരമ ദയനീയം. 1989 ഡിസംബർ അഞ്ചിന് ഭരണം പരണത്തുവെച്ച് ഇറങ്ങിപ്പോയതാണ്. പിന്നീടൊരിക്കലും അധികാരത്തിന്റെ പതിനാറയലത്തെത്തിയില്ല. ബി.എസ്.പിയുമായി സഖ്യം ചെയ്തു മൽസരിച്ച 1996ൽ 33 സീറ്റാണ് കിട്ടിയത്. അതിൽ 22 പേർ കല്യാൺസിംഗിന്റെ ചാക്കിൽകയറി വേറെ പാർട്ടിയുണ്ടാക്കി. കാലാവധി തീരുന്ന സഭയിൽ അഹിംസാപാർട്ടിക്ക് 15 അംഗങ്ങളേയുള്ളൂ.

മദാമ്മാഗാന്ധിക്കൊരു സ്വപ്നമുണ്ട്. തകർന്നുപോയ വോട്ടുബാങ്ക് പുനഃസ്ഥാപിക്കണം. ബ്രാഹ്മണരും ദലിതരും മുസ്ലിംകളും അഹിംസയുടെ കൊടിക്കീഴിൽ ഒത്തുചേരണം. ഉത്തരപ്രദേശം തിരിച്ചുപിടിക്കണം. ഗംഗാസമതലത്തിലെമ്പാടും ത്രിവർണ പതാക പാറണം. രാഹുൽമോന്റെ അരിയിട്ടുവാഴ്ച ലക്നോവിൽ നടക്കണം. കാലം പക്ഷേ പഴയതല്ല. നെഹ്റു-ഗാന്ധി കുടുംബമഹത്ത്വമൊക്കെ ജനത്തിനിപ്പോൾ ഓർമയില്ല. വോട്ടുബാങ്ക് എന്നേ ലിക്വിഡേറ്റു ചെയ്തുപോയിരിക്കുന്നു. ദലിതരത്രയും ബി.എസ്.പിയിൽ ചേക്കേറി. ബ്രാഹ്മണർ ബി.ജെ.പിയിൽ, മുസ്ലിംകൾ എസ്.പിയിൽ. സതീഷ്ശർമയെയും സൽമാൻ ഖുർഷിദിനെയുംപോ

ലെ ഭൂമിക്ക് ഭാരമായ ഉരുപ്പടികളാണ് സംസ്ഥാനത്ത് കോൺഗ്രസിൻെറ അനിഷേധ്യ നേതാക്കൾ. രാഹുൽഗാന്ധിയല്ല, പ്രപിതാമഹൻ ജവഹർലാൽ നെഹ്റു നേരിട്ട് അവതരിച്ചാലും ലക്നോവിൽ മൂവർണക്കൊടി പാറില്ല.

കർണേജപന്മാരുടെ ഉപദേശം കേട്ടാണ് മുലായംമന്ത്രിസഭയെ അട്ടിമറിക്കാൻ മദാമ്മയും മക്കളും തുനിഞ്ഞിറങ്ങിയത്. 356ാം അനുച്ഛേദത്തിൻെറ പ്രഖ്യാപിത ശത്രുക്കളായ ഡി.എം.കെയെ വരെ വശീകരിച്ചു. എന്തുചെയ്യാം? പ്രകാശ് കാരാട്ട് പാറപോലെ ഉറച്ചുനിന്നു. യാദവനെ തൊട്ടാൽ തൊട്ടവനെ തട്ടും. ഭീഷണി ഫലിച്ചു. കേന്ദ്രം പത്തി മടക്കി മാളത്തിൽ പതുങ്ങി. അപ്പോഴേക്കും തെരഞ്ഞെടുപ്പ് പ്രഖ്യാപനം വന്നു, മുലായംസിംഗ് വിധാൻസഭയിൽ ഭൂരിപക്ഷവും തെളിയിച്ചു. സമാജ്‌വാദി പാർട്ടി കേന്ദ്രമന്ത്രിസഭക്കുള്ള പിന്തുണ പിൻവലിച്ചു. കോൺഗ്രസാണിപ്പോൾ യാദവൻെറ മുഖ്യശത്രു.

മെയ് 11ന് വോട്ടെണ്ണുമ്പോൾ ഒരു പാർട്ടിക്കും ഭൂരിപക്ഷമുണ്ടാകുകയില്ലെന്ന് വ്യക്തം. തൂക്കുനിയമസഭ സുനിശ്ചിതം. ബി.എസ്.പി, ബി.ജെ.പി, എസ്.പി എന്നിവർ സ്വർണവും വെള്ളിയും വെങ്കലവും പങ്കുവെക്കും. കോൺഗ്രസ് വളരെ പിന്നിൽ നാലാംസ്ഥാനത്തിനായി അജിത് സിംഗിൻെറ രാഷ്ട്രീയ ലോക്ദളിനോട് മൽസരിക്കേണ്ടിവരും.

ബി.എസ്.പിയോട് ചേർന്ന് കൂട്ടുമന്ത്രിസഭയുണ്ടാക്കണമെന്നാണ് കോൺഗ്രസിൻെറ മിതമായ മോഹം. മായാവതിയാണെങ്കിൽ ബി.ജെ.പി പിന്തുണയോടെ മുഖ്യമന്ത്രിപദം സ്വപ്നം കാണുന്നു. കാവിപ്പടയുടെ ഖൽബ് കണ്ടവരില്ല.

മുമ്പു മൂന്നുതവണ ബി.ജെ.പി പിന്തുണയോടെ മന്ത്രിസഭയുണ്ടാക്കിയവളാണ് മായാവതി. കോഴി കൂവുംമുമ്പ് മൂന്നുവട്ടവും തള്ളിപ്പറയേണ്ടിവന്നു. പുലിയുടെ പുള്ളി മായ്ക്കൽ അസാധ്യം. ബഹൻജിയുമായി പൊരുത്തപ്പെട്ടുപോകൽ അതിലും പ്രയാസം.

തെരഞ്ഞെടുപ്പിനുശേഷം എന്തുകൊണ്ട് മുലായംസിംഗിനും രാജ്നാഥ്സിംഗിനും കൈകോർത്തുകൂടാ? എസ്.പിയുടെയും ബി.ജെ.പിയുടെയും മുഖ്യശത്രു കോൺഗ്രസാണ്. മുലായം യു.പി കൊണ്ട് തൃപ്തിപ്പെടും, രാജ്നാഥിന് കേന്ദ്രവും കിട്ടും. നിതീഷ്കുമാറിനും നവീൻ പട്നായിക്കിനും ദേവഗൗഡക്കും ബി.ജെ.പിയോട് സഖ്യമാകാമെങ്കിൽ മുലായംസിംഗിന് എന്തുകൊണ്ടു പാടില്ല? 1989 ഡിസംബറിൽ മുലായംസിംഗ് ആദ്യം മുഖ്യനായത് ബി.ജെ.പി പിന്തുണയോടെയായിരുന്നു; 2003 ആഗസ്റ്റിൽ അവസാനം മുഖ്യനായതും അവരുടെ പരോക്ഷ പിന്തുണയോടെ തന്നെ. പാമേഴ്സ്റ്റൻ പ്രഭു പറഞ്ഞതാണ് ശാശ്വത സത്യം: രാഷ്ട്രീയത്തിൽ സ്ഥിരം ശത്രുക്കളോ മിത്രങ്ങളോ ഇല്ല, സ്ഥായിയായ താൽപര്യങ്ങളേയുള്ളൂ.

●

കവിത

മധുമാസ്റ്റർ

# ഛന്ദസ്സിനെന്തുണ്ട്, സാർ?

ആദ്യം എന്നെ വിട്ടുപോയത്
വലതുകൈയായിരുന്നു.
ഞാൻ എഴുത്തുനിർത്തി
വൈകാതെ,
ഇടതുകൈയും അവൻെറ വഴിക്കുപോയി.
പിന്നെ ഞാൻ കൂട്ടുകാരിയെ
കെട്ടിപ്പുണർന്നിട്ടില്ല.
പോകെപ്പോകെ
വലതുകാലും തോന്ന്യവാസിയായി
ഉണക്കത്തുള്ളനായി തുള്ളിനടന്നു ഞാൻ.
താമസിയാതെ
ഇടതും താമസം മാറ്റി
ഇരുത്തം വന്നു, എനിക്ക്
പിന്നെപ്പിന്നെ,
കാതടഞ്ഞു, കണ്ണിൻകാഴ്ച കെട്ടു
നാക്കു നിശ്ചലം.
ദൈവത്തിന് സ്തുതി
അഹിതം കേൾക്കേണ്ട കാണേണ്ട മിണ്ടേണ്ട
പൊടുന്നനേ
തലയോട്ടി ശൂന്യം!
ചിന്തയുടെ ഭാരംപേറി അലയേണ്ടല്ലോ.
ധ്യാനബുദ്ധനായി ഞാൻ
എന്നിട്ടും,
ഹൃദയം മിടിച്ചുകൊണ്ടേയിരിക്കുന്നു.
ചന്തയിൽ ഛന്തസ്സിനെന്തുണ്ട്, സാർ?

●

